എ. ഫിറോസ് ബാബു

സംഗീതത്തിൽനിന്ന് വഴിതെറ്റി എഴുത്തി

കവർസ്റ്റോറി / മീഡിയ

**കെ. രാജേശ്വരി**

**രവിവർമ ചിത്രത്തിലെ നായികയെപ്പോലെ ഒരു കഥാകാരിയെ അവതരിപ്പിക്കുന്നിടത്തോളം എത്തിയിരിക്കുന്നു ഒരു പ്രസിദ്ധീകരണത്തിൻെറ പരിണാമം.**

# വെള്ളിനക്ഷത്രമേ നിന്നെ നോക്കി...

1499ാമത് ലക്കം *കലാകൗമുദി*യിൽ (മെയ് 23-29) മുഖ്യപത്രാധിപൻേറതായി ഇപ്രകാരം ഒരറിയിപ്പ് പ്രത്യക്ഷമായി: *കലാകൗമുദി* വീക്ക്‌ലി അടുത്ത ലക്കം (1500) മുതൽ സമ്പൂർണമായി പരിഷ്കരിക്കുകയാണ്. മാറുന്ന കാലത്തിൻെറ ശീലങ്ങൾ ഉൾക്കൊള്ളുന്ന പരിവർത്തനമാണ് *കലാകൗമുദി*ക്ക് വരുത്തുന്നത്. വായനക്കാരുടെയും ഏജൻസി സുഹൃത്തുക്കളുടെയും താൽപര്യം പരിഗണിച്ച് പുതിയ *കലാകൗമുദി*യുടെ ഒറ്റപ്രതി വില 10 രൂപയായിരിക്കും. മുഖചിത്രം മുതൽ അവസാനപുറംവരെ കാഴ്ചയിലും ഉള്ളടക്കത്തിലും മാറ്റവുമായെത്തുന്ന പുതിയ *കലാകൗമുദി*യുടെ ലക്ഷ്യം വായനക്കാരുടെ ഉൽസവകാലം വീണ്ടും വായനക്കാർക്കു സമ്മാനിക്കുകയാണ്.

അറിയിപ്പ് 1499ാം ലക്കത്തിലേ വന്നുള്ളൂവെങ്കിലും *കലാകൗമുദി* മാറുന്നു എന്നു കേൾക്കാൻ തുടങ്ങിയിട്ട് മാസങ്ങളായിരുന്നു. *വെള്ളിനക്ഷത്ര*ത്തിൻെറ പ്രസാധക-പത്രാധിപൻ പ്രസാദ് ലക്ഷ്മണനായിരിക്കും *കലാകൗമുദി*യുടെ പുതിയ ചുമതലക്കാരനെന്നും എൻ.ആർ.എസ്. ബാബു നാമമാത്ര പത്രാധിപനായി തുടരുമെന്നും കിംവദന്തികളുണ്ടായിരുന്നു. കമൽറാം സജീവ് *മാതൃഭൂമി*യിൽ വരുത്തിയതിലും കടുത്ത, കനത്ത മാറ്റങ്ങളായിരിക്കും പ്രസാദ് *കലാകൗമുദി*യിൽ ഉണ്ടാക്കുകയെന്നും വാരിക, തിരിച്ചറിയാനാകാത്തവിധം മാറിപ്പോകുമെന്നും തൽപരകക്ഷികൾ പറഞ്ഞുപരത്തി.

1975ൽ ആരംഭിച്ചതാണ് *കലാകൗമുദി.* 29 വർഷത്തിനും 1499 ലക്കങ്ങൾക്കുംശേഷം സമഗ്രമായ ഒരഴിച്ചുപണി അനിവാര്യമെന്ന് അണിയറക്കാർക്കു തോന്നിയതിൽ അസ്വാഭാവികമായി ഒന്നുമില്ല. *മാതൃഭൂമി*യെ അപേക്ഷിച്ച് മാറ്റത്തെ ഉൾക്കൊള്ളാൻ ഉൽസുകമാണുതാനും, *കലാകൗമുദി.*

മൂന്ന് പതിറ്റാണ്ട് മുമ്പ് മലയാളത്തിൽ ആഴ്ചപ്പതിപ്പെന്നുപറയാൻ *മാതൃഭൂമി*യും കഷ്ടിച്ചൊരു *മലയാളനാടു*മേ ഉണ്ടായിരുന്നുള്ളൂ. *മാതൃഭൂമി* കത്തിനിൽക്കുന്നു. എം.ടി. വാസുദേവൻനായരാണ് പത്രാധിപൻ. മലയാള സാഹിത്യം, സിനിമ, സംസ്കാരം- ഇവയുടെയൊക്കെ അവസാന വാക്ക്- *മാതൃഭൂമി.* 1975 ആഗസ്റ്റ് 17ന് *കലാകൗമുദി* പിറന്നുവീഴുമ്പോൾ എം.എസ്. മണിയാണ് പത്രാധിപർ. എസ്. ജയചന്ദ്രൻനായരും എൻ.ആർ.എസ്. ബാബുവും സഹപത്രാധിപന്മാർ. *മാതൃഭൂമി*യുടേതിൽ നിന്ന് ഭിന്നവും വ്യതിരിക്തവുമായ സ്വരം കേൾപ്പിക്കാൻ, തനതായ പാതവെട്ടിത്തെളിക്കാൻ അവർക്കു സാധിച്ചു. ആനുകാലിക സംഭവങ്ങളോട് -വിശേഷിച്ച് രാഷ്ട്രീയത്തോട്- സക്രിയമായ പ്രതികരണം *കലാകൗമുദി*ക്കു സാധിച്ചു. ഫീച്ചറുകൾ, അഭിമുഖസംഭാഷണങ്ങൾ, റിപ്പോർട്ടുകൾ എന്നിവയിലൂടെ വീക്ക്‌ലിജേണലിസം മലയാളത്തിൽ അവതരിപ്പിച്ചതുതന്നെ *കലാകൗമുദി*യാണ്. സാഹിത്യത്തിലും ആധുനികതയുടെ സ്പന്ദനങ്ങൾ വാരിക ആവേശപൂർവം ഏറ്റുവാങ്ങി. സച്ചിദാനന്ദൻെറയും ബാലചന്ദ്രൻെറയുമൊക്കെ കവിതകൾ ആരംഭകാലം മുതൽ *കലാകൗമുദി* പ്രസിദ്ധീകരിച്ചു.

1980 ആകുമ്പോഴേക്കും *കലാകൗമുദി, മാതൃഭൂമി*ക്ക് മുന്നിലെത്തി. എം.ടി. വാസുദേവൻനായർ മാനേജ്മെൻറുമായി പിണങ്ങി *മാതൃഭൂമി* വിട്ടു. ആർട്ടിസ്റ്റ് നമ്പൂതിരി *മാതൃഭൂമി*യിൽനിന്നും പ്രൊഫ. എം. കൃഷ്ണൻനായർ *മലയാളനാടി*ൽനിന്നും പിന്നാലെ കാർട്ടൂണിസ്റ്റ് ടോംസ് *മലയാള മനോരമ*യിൽനിന്നും *കലാകൗമുദി*യിൽ ചേക്കേറി. എം.പി. നാരായണപിള്ള എന്നു ജഗൽ പ്രസിദ്ധനായ പുല്ലുവഴി നാണപ്പൻ *കലാകൗമുദി*യിൽ കോളമെഴുതാൻ തുടങ്ങി. പിന്നെ ഒ.വി. വിജയൻ, ഗുരു നിത്യചൈതന്യയതി. എൺപതുകളും തൊണ്ണൂ

റുകളുടെ ആദ്യ പകുതിയുമാണ് *കലാകൗമുദി*യുടെ 'വസന്തകാലം'. എം.ടിയുടെ 'രണ്ടാമൂഴം'; പുനത്തിലിൻെറ 'കന്യാവനങ്ങൾ'; മുകുന്ദൻെറ 'ദൈവത്തിൻെറ വികൃതികൾ'; എം. സുകുമാരൻെറ 'പിതൃതർപ്പണം', 'ജനിതകം'; സി. രാധാകൃഷ്ണൻെറ 'സ്പന്ദമാപിനകളേ നന്ദി', 'ഇവിടെ എല്ലാവർക്കും സുഖം തന്നെ'; ഒ.എൻ.വിയുടെ 'സ്വയംവരം'; ടി. പത്മനാഭൻെറ 'ഗൗരി', 'കടൽ'; എൻ.എസ്. മാധവൻെറ 'കാർമെൻ', 'നാലാംലോകം'; സക്കറിയയുടെ 'ഞാനുറങ്ങാൻ പോകുംമുമ്പായ്'- ഇവയൊക്കെ *കലാകൗമുദി*യിലാണ് പ്രസിദ്ധീകരിച്ചുവന്നത്.

എസ്. ജയചന്ദ്രൻനായരും എൻ.ആർ.എസ്. ബാബുവും ലക്ഷ്മികാന്ത്-പ്യാരേലാൽമാരായിത്തുടർന്നു. അവർക്ക് പിന്തുണ നൽകാൻ കള്ളിക്കാട് രാമചന്ദ്രൻ, ഇ.വി. ശ്രീധരൻ. വിജു വി. നായർ എന്നൊരു പുത്തൻ താരവും *കലാകൗമുദി*യിൽ ഉദയം ചെയ്തു- ഉസ്താദ് അല്ലാരഖാ, കിശോരി അമോൺകർ, ലതാമങ്കേഷ്കർ, ജെ.ആർ.ഡി. ടാറ്റ തുടങ്ങിയവരെപ്പറ്റിയുള്ള ലേഖനങ്ങൾ, സി. അച്യുതമേനോനുമായി അഭിമുഖം, വി.പി. സിംഗുമായി സംവാദം.

ഈഴവ/മാർക്സിസ്റ്റ് വായനക്കാരെ ലക്ഷ്യമാക്കിയുള്ള ആഴംകുറഞ്ഞ രാഷ്ട്രീയ ലേഖനങ്ങളായിരുന്നു എക്കാലവും *കലാകൗമുദി*യുടെ അക്കിലീസ് ഹീൽ. മാർക്സിസ്റ്റ് പാർട്ടിക്ക് പുറത്ത് കഷ്ടിച്ച് വി.എം. സുധീരനെയും വയലാർ രവിയെയും അംഗീകരിക്കാനുള്ള ഹൃദയവിശാലതയേ വാരികക്കുണ്ടായിട്ടുള്ളൂ.

ഇക്കാലമത്രയും ആഭ്യന്തരവും ബാഹ്യവുമായ സമ്മർദങ്ങൾ നേരിടുകയായിരുന്നു, *കേരള കൗമുദി. മലയാള മനോരമയും മാതൃഭൂമി*യും തിരുവനന്തപുരത്ത് എഡിഷൻ തുടങ്ങി, മധു-മണി തർക്കം കോടതിയിലെത്തി ഓതിരംകടകംവെട്ടി. പത്രത്തിൻെറ സർക്കുലേഷൻ കുറഞ്ഞു. മാനേജ്മെൻറിലെ പ്രശ്നങ്ങൾ വാരികയെയും ബാധിച്ചു.

1997ൽ *കലാകൗമുദി*യുടെ ഹൃദയം പിളർന്നു. *ഇന്ത്യൻ എക്സ്പ്രസ്* (മധുര) ഗ്രൂപ്പ് പെട്ടാൽപ്പെട്ട വിലകൊടുത്തു ജയചന്ദ്രൻനായരെ റാഞ്ചി. ആർട്ടിസ്റ്റ് നമ്പൂതിരിയും പ്രൊഫ. കൃഷ്ണൻനായരും എം.പി. നാരായണപിള്ള, ഒ.വി. വിജയൻ, നിത്യചൈതന്യയതി, ബാലചന്ദ്രൻ ചുള്ളിക്കാട് മുതൽ പേരും ജയചന്ദ്രൻനായരെ പിന്തുടർന്നു. ഡോക്ടർ ഇയാൻ വിൽമുട്ടിനെ വെല്ലുന്ന വൈഭവത്തോടെ ജയചന്ദ്രൻനായർ *കലാകൗമുദി*യെ ക്ലോൺ ചെയ്ത് *മലയാളം വാരിക*യുണ്ടാക്കി. *ഇന്ത്യൻ എക്സ്പ്രസി*ൻെറ വിപുലമായ സൗകര്യങ്ങളും ജയചന്ദ്രൻനായരുടെ സംഘടനാ വൈഭവവും *മലയാള*ത്തിനു തുണയായി. *കലാകൗമുദി*യുടെ ഈഴവ/മാർക്സിസ്റ്റ് ലൈനിനു പകരം സവർണ/ഹിന്ദുത്വ പ്രത്യയശാസ്ത്രമാണ് *മലയാളം* കൈയാളിയത്.

*മലയാള*ത്തിൻെറ ആവിർഭാവത്തോടെ *കലാകൗമുദി* തളർന്നു. മുൻനിര സാഹിത്യകാരന്മാർ വാരികയെ കൈവിട്ടു. 'ലന്തൻബത്തേരിയിലെ ലുത്തിനിയകൾ'ല്ലാതെ ശ്രദ്ധേയമായ നോവലുകളൊന്നും ഏഴുവർഷത്തിനകത്ത് *കലാകൗമുദി*യിൽ വന്നിട്ടില്ല. പിന്നെ, കെ.പി. അപ്പൻെറയും സുകുമാർ അഴീക്കോടിൻെറയും ചില ലേഖനങ്ങൾ, ടി. പത്മനാഭൻെറ ആത്മപ്രശംസ, ശ്രീരാമൻെറ വേറിട്ടകാഴ്ചകൾ, ദ്രാവിഡ പ്രസ്ഥാനത്തിൻെറ ചരിത്രം. രാഷ്ട്രീയ ലേഖനങ്ങളുടെ നിലവാരം മുന്നേക്കാൾ മോശമായി. വയലാർ രവിയുടെ നർമഭാവന വരെ വായനക്കാർക്കുമേൽ അടിച്ചേൽപിക്കപ്പെട്ടു.

2004 ജനുവരിയിൽ മറ്റൊരു വിസ്മയം: കമൽറാം സജീവ് എന്നൊരു ചെറുബാല്യക്കാരൻ പഴമയുടെ മാറാലകളത്രയും തൂത്തുമാറ്റി *മാതൃഭൂമി ആഴ്ചപ്പതിപ്പി*നെ നവീകരിച്ചു! മുഖചിത്രം മുതൽ അവസാനപുറംവരെ അദ്ഭുതകരമാംവിധം മാറി, മാറ്റത്തെ വായനക്കാർ സർവാത്മനാ അംഗീകരിക്കുകയും ചെയ്തു. പുറത്തുനിന്ന് ആളെ ഇറക്കുമതി ചെയ്യുന്നതിനെതിരെ യൂനിയൻ മുറുമുറുത്തു; പി. രാജൻെറ അരുമയാന ശിഷ്യനാണ് കമൽറാം സജീവ് എന്ന് അസൂയക്കാർ പ്രചരിപ്പിക്കുകയും ചെയ്തു. പക്ഷേ, രണ്ടും ഫലിച്ചില്ല.

*മാതൃഭൂമി*ക്കു മാറാമെങ്കിൽ *കലാകൗമുദി*ക്കു മൂന്നുവട്ടം മാറാം. അങ്ങനെയാണ് *വെള്ളിനക്ഷത്ര*ത്തിൽ നിന്ന് പ്രസാദ് ലക്ഷ്മൺ *കലാകൗമുദി*യുടെ എക്സിക്യൂട്ടിവ് എഡിറ്ററായി എത്തുന്നത്. എം.എസ്. മണി മുഖ്യപത്രാധിപനായും എൻ.ആർ.എസ്. ബാബു പത്രാധിപനായും തുടരുന്നു. വിജു വി. നായർ അസിസ്റ്റൻറ് എഡിറ്റർ, ഇ.വി. ശ്രീധരൻ ചീഫ് സബ് എഡിറ്റർ, വി.ഡി. സെൽവരാജ് കോപ്പി എഡിറ്റർ.

1500ാം ലക്കത്തിന് എക്സിക്യൂട്ടിവ് എഡിറ്റർ എഴുതിയ ആമുഖം വാരികക്ക് ഇടക്കാലത്തുണ്ടായ അപചയം പരോക്ഷമായി സമ്മതിക്കുന്നു: ...ഒരു കാലത്ത് *കലാകൗമുദി* കാണാൻ ഒരുപാട് മലയാളികൾ കേരളത്തിൽ കാത്തിരുന്നു. നല്ല വായനയുടെ വസന്തം വിടർത്തിയ ആ കാലം അനേകായിരങ്ങൾക്ക് ഇന്നും ഹരിത സാന്ദ്രമായ ഓർമയാണ്... ഭാഗ്യനിർഭാഗ്യങ്ങളുടെ ഒരു നിഴൽക്കളിയാണ് ജീവിതം. വ്യക്തിക്കും പ്രസ്ഥാനത്തിനും എല്ലാം ബാധകമാണ് ഈ നിയമം. ഈ യാഥാർഥ്യത്തിൽ നിന്ന് പാഠം ഉൾക്കൊണ്ടുകൊണ്ട് *കലാകൗമുദി*ക്ക് ഒരു പുതിയ മുഖം നൽകി, വളർച്ചയുടെ രണ്ടാംഘട്ടം തുടങ്ങുകയാണ്.

കാലം ഒരുപാട് മാറി. വായനക്കാരന് കിന്നരിവെച്ച പദങ്ങളൊന്നും ഇന്നാവശ്യമില്ല. അവൻെറ ജീവിതം യാഥാർഥ്യങ്ങളുടെ ഉരകല്ലുകളിൽ ഉരുമ്മി വളരെ മൂർച്ചയുള്ളതായി മാറിയിരിക്കുന്നു. കാപട്യത്തിനും പൊങ്ങച്ചത്തിനും ഇടമില്ലാതായി. കാലത്തിന് വെളിച്ചംപകരേണ്ട ചില സത്യങ്ങൾ അസത്യത്തിൻെറ കോട്ടിംഗ് ഇല്ലാതെ നൽകേണ്ട കാലമാണിത്. കാലാനുസാരിയായ വിഷയങ്ങൾ കാലത്തിനു പ്രകാശം പകരുന്ന രീതിയിൽ ഒരു പച്ച മനുഷ്യൻെറ സത്യസന്ധമായ വികാരങ്ങളോടെ പകർന്നുതരാനാണ് ഈ രണ്ടാംഘട്ടത്തിൽ ഞങ്ങൾ ശ്രമിക്കുന്നത്: ആമുഖം ഉറപ്പിച്ചു പറയുന്നു.

1500 മുതൽ 1509 വരെയുള്ള പത്തുലക്കങ്ങൾ പിന്നിട്ടശേഷം തിരിഞ്ഞുനോക്കുമ്പോൾ കടലാസിൻെറ മേന്മ, അച്ചടി, ലേ ഔട്ട്, ഉള്ളടക്കം, ഇലസ്ട്രേഷൻ എന്നിവയിൽ ഏതെങ്കിലും ഒന്നിൽ *കലാകൗമുദി* മുമ്പത്തേക്കാൾ മികവു പുലർത്തുന്നുണ്ടോ? സങ്കടകരമാണ് ഉത്തരം: ഇല്ല. 1499 നേക്കാൾ ഒരു സെൻറീമീറ്ററെങ്കിലും മുന്നേറിയിട്ടില്ല. പിന്നാക്കം പോയിട്ടേയുള്ളൂ.

വായനക്കാരുടെ കത്തുകൾ ഒടുവിലേക്കുമാറ്റിയതാണ് വിപ്ലവകരമായ ഒരു മാറ്റം. ലേഖനങ്ങളെയും റിപ്പോർട്ടുകളെയും കാർട്ടൂൺ വിഴുങ്ങുന്നു. ടി.കെ. സുജിത് എന്ന കാർട്ടൂണിസ്റ്റിനെ (ഗോപീകൃഷ്ണൻെറ ദയനീയാനുകരണം) തുടലൂരി വിട്ടിരിക്കുന്നു. ലേ ഔട്ട് പഴയതിനേക്കാൾ അനാകർഷകം. രാഷ്ട്രീയ ലേഖനങ്ങൾ മുമ്പേപോലെ ഉപരിപ്ലവം. (1500ാം ലക്കത്തിൽ വയലാർ രവി എട്ടുകാലി മമ്മൂഞ്ഞായി പുനർജനിച്ചിരിക്കുന്നു). പത്മനാഭൻ നമ്പൂതിരിയുടെ ഏറനാടൻ ലീഗ് രാഷ്ട്രീയമാണ് പിന്നെയും ഭേദം. അതുതന്നെയും *കേരളശബ്ദ*ത്തിൽ അജയനും കോയാമുവും ചെയ്യുന്നത്ര എത്തിയിട്ടില്ല.

1501ാം ലക്കത്തിൽ, മലയാളത്തിലെ ആദ്യത്തെ റിപ്പോർട്ടിംഗ് നോവൽ എന്ന അവകാശവാദത്തോടെ പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ 'മറുകര' ആരംഭിച്ചു. തൊട്ടുപിന്നാലെ *മനോരമ ആഴ്ചപ്പതിപ്പി*ൽ 'വാകമരങ്ങളും' പ്രസിദ്ധീകരണം തുടങ്ങി. രണ്ടിൻെറയും നിലവാരം ഏകദേശം തുല്യം. 'വാകമരങ്ങൾ'ക്കു റീഡബിലിറ്റി അൽപം കൂടും.

1505ാം ലക്കം പൊൻകുന്നം വർക്കിപതിപ്പാണ്. *മാതൃഭൂമി*യുടെയും *മലയാള*ത്തിൻെറയും പതിപ്പുകളേക്കാൾ രണ്ടു കൽപ്പടവു താഴെയാണ് *കലാകൗമുദി*യുടെ നില. ഇപ്രകാരമൊന്ന്

തട്ടിക്കൂട്ടുംമുമ്പ്, അരവിന്ദന് അന്ത്യോപചാരമർപ്പിച്ച 812ാമത് ലക്കമോ ബഷീറിനെ അനുസ്മരിച്ച 984ാമത് ലക്കമോ ഏറ്റവുമൊടുവിൽ വി.കെ.എന്നിനെ പ്രണമിച്ച 1483ാം ലക്കമെങ്കിലുമോ മറിച്ചുനോക്കാമായിരുന്നു, വാരികയുടെ പ്രവർത്തകർക്ക്.

*കലാകൗമുദി* വായനക്കാർക്കായി സൗജന്യ സമ്മാനപദ്ധതിയും ആവിഷ്കരിച്ചിട്ടുണ്ട്. 420 രൂപ റൊക്കം നൽകി വാർഷിക വരിക്കാരാവുന്നവർക്ക് ഒരു സമ്മാനം ഉറപ്പാണ്- ഒരു ചാക്ക് നിറപറ അരിയാകാം, ഓഡിയോ സി.ഡിയോ വീഡിയോ സി.ഡിയോ ആകാം. *കലാകൗമുദി* വരിക്കാരാകുവിൻ, ഭാഗ്യം പരീക്ഷിപ്പിൻ. *മനോരമ ആഴ്ചപ്പതിപ്പി*ലെന്നപോലെ 'മാന്തി വിജയിക്കൽ' പദ്ധതികളും പിന്നാലെ പ്രതീക്ഷിക്കുന്നു.

*കലാകൗമുദി*ക്കു വന്ന മാറ്റം ശരിക്കുബോധ്യപ്പെടണമെങ്കിൽ 1509ാം ലക്കത്തിൽ യുവകഥാകാരി ഇന്ദുമേനോനെക്കുറിച്ച് എ. ഫിറോസ് ബാബു തയാറാക്കിയ ലേഖനം വായിപ്പിൻ: ചെറുപ്പം മുതലേ മുഴുവൻ സമയവും വായനയിൽ മുഴുകിയിരുന്നെങ്കിലും എഴുതാനുള്ള മോഹമൊന്നുമുണ്ടായിരുന്നില്ല... ഒന്നാംക്ലാസിൽ ചേരുമ്പോൾ അവിടെ എഴുത്തും വായനയും അറിയാമായിരുന്ന ഒരേയൊരു വിദ്യാർഥിനി താനായിരുന്നെന്ന് ഇന്ദു കൗതുകത്തോടെ ഓർക്കുന്നു. ഒരു ദിവസംപോലും കഥ വായിച്ചുതരാതെ അച്ഛനെ ഉറക്കാൻ വിടില്ലായിരുന്നു. *പൂമ്പാറ്റ*യിലെയും *ബാലരമ*യിലെയും കഥകൾ വായിച്ചു തീരുമ്പോൾ, *കലാകൗമുദി*യും *മാതൃഭൂമി*യും വായിക്കാൻ നിർബന്ധിക്കും. കുറച്ചുകഴിഞ്ഞപ്പോൾ അച്ഛനെ വിഷമിപ്പിക്കാതിരിക്കാനായി സ്വയം തപ്പിത്തടഞ്ഞു വായിക്കാൻ തുടങ്ങി... ബാലസാഹിത്യം വായിക്കേണ്ട കാലത്ത് ഒ.വി. വിജയന്റെ 'ഖസാക്കിന്റെ ഇതിഹാസ'വും മാധവിക്കുട്ടിയുടെ 'എന്റെ കഥ'യും മേതിൽ രാധാകൃഷ്ണന്റെ 'സൂര്യവംശ'വും വായിച്ചതിന്റെ നല്ലതോ വിപരീതങ്ങളോ ആയ ഫലങ്ങൾ തന്റെ എഴുത്തിലുണ്ടായിട്ടുണ്ടാവാം എന്ന് ഇന്ദുപറയുന്നു... ക്രിസ്തുവിനെപ്പോലെ ഒരു സത്യത്തെ അന്വേഷിക്കാനുള്ള വ്യഗ്രത ഇന്ദുവിന്റെ എല്ലാ കഥാപാത്രങ്ങളിലുമുണ്ട്.

ഈശോ മറിയംയൗസേപ്പേ, ഈയാത്മാവിനു കൂട്ടായിരിക്കേണമേ! *കലാകൗമുദി*യും *മാതൃഭൂമി*യും വായിച്ച് ബാക്കി സമയത്താണ് ബാലരമയും പൂമ്പാറ്റയും വായിച്ചിരുന്നതെങ്കിൽ ഒന്നുകൂടി ജോറായേനെ. 'ഖസാക്കിന്റെ ഇതിഹാസ'വും 'സൂര്യവംശ'വുമല്ല 'മാജിക് മൗണ്ടനും' 'വാർ ആന്റ് പീസും' വായിക്കേണ്ട കുട്ടിയായിരുന്നല്ലോ ഇന്ദു.

കഥയെഴുത്തു തുടർന്നെങ്കിലും എഴുത്തിന്റെ ഉത്തുംഗാവസ്ഥകൾ പിന്നിട്ടത് 2002 സെപ്റ്റംബർ 22നുശേഷമായിരുന്നെന്ന് ഇന്ദുപറയുന്നു. ഇന്ദുവിന്റെ ആദ്യ പുസ്തകം സമർപ്പിച്ചിരിക്കുന്നതും ആ ദിവസത്തിനാണ്. തൽക്കാലം വെളിപ്പെടുത്താനാഗ്രഹിക്കാത്ത രഹസ്യമായി ഇന്ദു അത് സൂക്ഷിക്കുന്നു: ലേഖനം തുടരുന്നു. ഇനി 2003 സെപ്റ്റംബറിൽ ആദ്യ പതിപ്പായി പ്രസിദ്ധീകരിച്ച ഇന്ദുവിന്റെ ആദ്യസമാഹാരം- ഒരു ലെസ്ബിയൻ പശു- തുറന്നുനോക്കൂ. സമർപ്പണം 2002 സെപ്റ്റംബർ 25 എന്ന ദിവസത്തിന്. ലേഖനത്തിൽ കാണുന്നതോ പുസ്തകത്തിൽ വായിക്കുന്നതോ ശരിയെന്നു സംശയിക്കുന്നവർക്കുവേണ്ടിയാകണം, ഇന്ദുവിന്റെ വീട്ടഡ്രസും ഫോൺ നമ്പറും നൽകിയിട്ടുണ്ട്.

**മലയാളത്തിലെ ആദ്യത്തെ റിപ്പോർട്ടിംഗ് നോവൽ എന്ന അവകാശവാദത്തോടെ പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ 'മറുകര' ആരംഭിച്ചു. തൊട്ടുപിന്നാലെ മനോരമ ആഴ്ചപ്പതിപ്പിൽ 'വാകമരങ്ങളും' പ്രസിദ്ധീകരണം തുടങ്ങി. രണ്ടിന്റെയും നിലവാരം ഏകദേശം തുല്യം. 'വാകമരങ്ങൾ'ക്കു റീഡബിലിറ്റി അൽപം കൂടും.**

1509ാം ലക്കം *കലാകൗമുദി*യിൽ ഇന്ദുമേനോന്റെ വർണചിത്രങ്ങൾ വെറും അഞ്ചെണ്ണമേയുള്ളൂ. (*വെള്ളിനക്ഷത്ര*ത്തിൽ കാവ്യാമാധവന്റെയും നവ്യാ നായരുടെയും പടങ്ങളാണ് പതിവ്). പാരമ്പര്യ നിരാസത്തിന്റെയും വിമതലൈംഗികതയുടെയും വക്താവെന്നവകാശപ്പെടുന്ന ഇന്ദു രവിവർമച്ചിത്രത്തിലെപ്പോലെ പരമ്പരാഗത വേഷത്തിലാണ് ഫോട്ടോക്ക് പോസ് ചെയ്തിട്ടുള്ളത്. പട്ടുപാവാടയുമണിഞ്ഞ് വയൽവരമ്പിലൂടെ നടക്കുന്ന ഇന്ദു, കസവുമുണ്ടും നേര്യതുമായി വാതിൽ മറഞ്ഞുനിൽക്കുന്ന ഇന്ദു. കഥയും ലേഖനവും വായിച്ചിട്ടും ടിയാളുടെ മഹത്ത്വം മനസ്സിലാക്കാത്തവർ ഇന്ദുവിന്റെ പടംകണ്ട് ബോധ്യപ്പെടട്ടെ എന്ന് പത്രാധിപൻ കരുതിക്കാണും. 24 വയസ്സുള്ള ഇന്ദുമേനോനെ പാവാടക്കാരിയാക്കിയതിനെപ്പറ്റി സഹൃദയഹൃദയാഹ്ലാദകരം എന്നല്ലാതെ എന്തുപറയാൻ?

അങ്ങനെ വെള്ളിനക്ഷത്രമായി ഉയരുകയാണ് *കലാകൗമുദി*. കാലം ഒരുപാടു മാറി. വായനക്കാരന് കിന്നരിവെച്ച പദങ്ങളല്ല, എഴുത്തുകാരികളുടെ (നേതാക്കികളുടെയുമാകാം) വർണ ചിത്രങ്ങളാണ് ഇന്നാവശ്യം. *കലാകൗമുദി*യുടെ തുടർന്നുള്ള ലക്കങ്ങളിൽ സെന്റർസ്പ്രെഡുകളും ബ്ലോ അപ്പുകളും പ്രതീക്ഷിക്കുവിൻ. ഇന്ദുമേനോന്റെ, സിതാരയുടെ, സി.കെ. ജാനുവിന്റെ, വിനയയുടെ, പ്രിയങ്കഗാന്ധിയുടെ, ശോഭനാ ജോർജിന്റെ... ●